| | |
|---|---|
| ജലനിൎമ്മാണം | Composition of Water |
| നാകം | Zinc |
| ലവണങ്ങൾ | Salts |

## ൧൧. അമ്ലങ്ങളുടെയും കാരങ്ങളുടെയും ജാത്യഗുണം.

### പരീക്ഷകൾ.

൧ ഒരു ചെറിയ കാചപ്പാത്രം വെള്ളത്തിൽ അഞ്ചാറു തുള്ളി ഗന്ധകാമ്ലം ഒഴിക്കുക. ഒരം മായം ചേൎന്ന അമ്ലം രുചിച്ചുനോക്കുക. അതിന്നു പുളിരസമുണ്ടു. ലിറ്റ്മസ്സ എന്നു പേരായ ഒരു സസ്യത്തിൽനിന്നു എടുക്കുന്ന നീലനിറമായ അതിന്റെ നീററിൽ കുറെ എടുത്തു മറെറാരു കാചപ്പാത്രം വെള്ളത്തിൽ ഒഴിക്കുക. (നീലവൎണ്ണമായ ഒരം രസം ഏതു രസവാദികളിൽനിന്നും മേടിക്കാകുന്നതാകുന്നു.) ഒരം നീലനിറമായ ദ്രാവകത്തിൽ മുൻപിൽ പറഞ്ഞ മായം ചേൎന്ന ഗന്ധകാമ്ലം കുറെ ചേൎക്കുക. അപ്പോൾ അതിന്റെ നീലനിറം പോയി ചുവപ്പുവൎണ്ണം വരുന്നു. ഒരം പരീക്ഷ തന്നെ മററ ഏതു അമ്ലംകൊണ്ടും കഴിക്കപ്പെടാം. നീലവൎണ്ണമായ ഒരു പുവു ഏതു അമ്ലത്തിൽ ഇട്ടാലും അതിന്റെ ജാത്യനിറം പോയി ചുവപ്പുവൎണ്ണം വരും. അപ്രകാരം അമ്ലങ്ങൾ പുളിരസമുള്ളവയും സസ്യാംശമായ നീലനിറങ്ങളെ ചുവപ്പായിട്ടു മാററുന്നവയും ആകുന്നു.

൨ അമ്മോനിയായും പോററാസായും സോഡായും സാരമേറിട്ടുള്ള കാരങ്ങളാകുന്നു. കഴിഞ്ഞ പരിക്ഷയിൽ പറഞ്ഞ ചുവപ്പു ദ്രാവകം ഹരിതനീലമാകുന്നതു വരെ അതിൽ അമ്മോനിയാ ദ്രാവകം ഓരോ തുള്ളിയായിട്ടു ഒഴിക്കുക. അതു രുചിനോക്കുക. അപ്പോൾ അതിന്നു പുളിരസമില്ല. അപ്പോൾ പിന്നെയും അതിന്റെ മുൻപിലത്തെ ചുവപ്പുനിറം വരുന്നതു വരെക്കും അതിൽ തന്നെ കുറെ ഗന്ധകാമ്ലം കൂടെ തുള്ളിതുള്ളിയായിട്ടു ഒഴിക്കുക.

ഇങ്ങിനെ കാരങ്ങൾ അമ്ലങ്ങളുടെ യോഗത്താൽ ഉണ്ടാകുന്നവയായ രസാദി ഗുണങ്ങളെ ഭേദപ്പെടുത്തുകയും സസ്യാംശമായ നീലവൎണ്ണങ്ങളെ ഹരിതവൎണ്ണമാക്കുകയും ചെയ്യുന്നു.

ഒരു കാരം ഒരു അമ്ലത്തിന്റെ ഗുണത്തെ എപ്പോൾ കൃത്യമായിട്ടു ഭേദപ്പെടുത്തുന്നു എന്നു നിശ്ചയമറിയേണ്ടുന്നതിന്നായിട്ടു ലിറ്റ്മസ്സ എന്നു പേരായ സസ്യനീലവൎണ്ണം പിടിപ്പിച്ചതായി പരീക്ഷെക്കുള്ളവയായ ഒരു മാതിരി നീലക്കടലാസ്സ വാറുകൾ ഉപകരിച്ചുവരുന്നു.

൩ അമ്മോനിയാ ദ്രാവകത്തോടു കൂടെ ആദ്യം കുറെ ഗന്ധകാമ്ലം കൂട്ടി മേല്പറഞ്ഞ കടലാസ്സവാറു ആ കൂട്ടിൽ മുക്കിയാൽ ആ കടലാസിന്റെ നിറം ചുവപ്പുവൎണ്ണമാകുന്നതു വരെയും ആ ഗന്ധകാമ്ലം തന്നെ കുറേശ്ശ ഒഴിക്കുക. ഇതു അമ്മോനിയാ ഗന്ധകതയുടെ ഒരു ദ്രാവകം ആകുന്നു. ഇപ്പോൾ ഗന്ധകാമ്ലം അമ്മോനിയായോടു ചേൎന്ന അമ്മോനിയാഗന്ധകത്വം എന്നു പേരായ ഒരു കൂട്ടുവസ്തു ഉണ്ടാകുന്നു. ആ കൂട്ടുവസ്തു ഏതെല്ലാം വസ്തുകൾകൊണ്ടു ഉണ്ടാക്കപ്പെട്ടിരിക്കുന്നുവൊ ആ വസ്തുക്കളുടെ പേരിൻപ്രകാരം അതു വിളിക്കപ്പെടുന്നു. അപ്രകാരം തന്നെ അംഗാരാമ്ലം ചുണ്ണാമ്പിനോടുചേൎന്ന ചുണ്ണാമ്പംഗാരത്വം എന്നു പേരായഒരു കൂട്ടുവസ്തു ഉണ്ടാകുന്നു. അങ്ങിനെ തന്നേ മറ്റോരോവസ്തുകൾകൊണ്ടും നമുക്കു കൂട്ടുവസ്തു ഉണ്ടാക്കാം.

### അപ്രകാരം തന്നേ പല ലവണങ്ങളും ഉണ്ടാക്കാം.

൪ ഒരു ചെറിയ കഷണം പ്രകാശദം എന്ന വസ്തു എടുത്തു ഒരു കണ്ണാടിയിലൊ തകരതുണ്ടിലൊ ഒരു പിഞ്ഞാണത്തിന്റെ നടുക്കു വെച്ചു അതിന്മേൽ

പ്രകാശദവും വെച്ചു തികത്തിക്കുക. ഉടനെതന്നേ അതിനെ തീരെ തണുപ്പില്ലാത്ത ഒരു വലിയ കാചപ്പാത്രംകൊണ്ടു മൂടുക. പ്രകാശദം എരിഞ്ഞുപോകുന്തോറും അതു വായുവിലുള്ള അമ്ലകരവായുവോടു ചേൎന്ന പ്രകാശദാമ്ലം എന്ന പേരായ ഒരു കൂട്ടു വസ്തു ഉണ്ടാകുന്നു. അതു കാചപ്പാത്രത്തിന്നകത്തു വെളുത്ത പുകയായിട്ടു പൊങ്ങി ഒടുക്കം ഹിമം പോലെ പിഞ്ഞാണത്തിൽ വീഴുന്നു. ഇതിന്നു നല്ലവണ്ണം അമ്ലരസമുണ്ടു. അതു എരിഞ്ഞു തീൎന്നതിന്റെ ശേഷം പിഞ്ഞാണത്തിൽ കുറേ വെള്ളം പകരുക. അതു ആ ഹിമം പോലെ വീണവയെ എല്ലാം അലിക്കും. അപ്പോൾ പ്രകാശദാമ്ലം ദ്രാവകമായിട്ടു എടുക്കാം.

ഠരം അമ്ലം അമ്മോനിയായോടു ചേൎന്ന അമ്മോനിയാ പ്രകാശദത്വം എന്ന പേരായ ഒരു കൂട്ടുവസ്തു ഉണ്ടാക്കുന്നു. ഠരം അമ്ലം തന്നേ സോഡായോടുകൂടെ ചേരുമ്പോൾ സോഡാപ്രകാശദത്വം എന്ന പേരായ ഒരു കൂട്ടു വസ്തു ഉണ്ടാകുന്നു. അതു തന്നേ ചുണ്ണാമ്പിനോടു കൂടെ ചേൎന്നിട്ടു ചുണ്ണാമ്പുപ്രകാശദത്വം എന്ന വസ്തു ഉണ്ടാകുന്നു. അസ്ഥികൾ ഉണ്ടാക്കപ്പെട്ടിരിക്കുന്നതു ഇതുകൊണ്ടുതന്നെ ആകുന്നു.

൯ കഴിഞ്ഞ പരീക്ഷയിൽ പറഞ്ഞിരിക്കുന്ന പ്രകാരംതന്നേ കുറേ ഗന്ധകം എരിക്കുക. ഇവിടെ എരിഞ്ഞുകൊണ്ടിരിക്കുന്ന ഗന്ധകം വായുവിലുള്ള അമ്ലകരവായുവോടു ചേൎന്ന ഗന്ധകീയാമ്ലം ഉണ്ടാകുന്നു. അതു ഒരു നിറവും ഇല്ലാത്തതായ ഒരു വായുവിന്റെ മാതിരിയിൽ കാചപ്പാത്രത്തിന്റെ ഉള്ളിലോട്ടു കേറുന്നു. ലിറ്റ്മസ്സ് എന്ന സസ്യത്തിന്റെ നീലവൎണ്ണം പിടിപ്പിച്ചതായ പരീക്ഷക്കുള്ള കടലാസിന്റെ ഒരു നുറുക്കു ആ കാചപ്പാത്രത്തിൽ ഇടുക. ഒരു നീലവൎണ്ണമുള്ള പൂവു ഇട്ടാലും കൊള്ളാം. ഉടനെ അവയുടെ നിറത്തിന്നു ഹാനി വരുന്നു. ആ പിഞ്ഞാണത്തിൽ കുറേ വെള്ളം പകൎന്നാൽ അതു ആ വായുവിനെ അലിക്കും.

ഗന്ധകീയാമ്ലം ഉണ്ടാക്കുന്നതിന്നായിട്ടു ചെയ്യു പ്രയോഗത്തിൽ അല്പം വ്യത്യാസമുള്ളതായ ഒരു ക്രിയയാൽ ഗന്ധകാമ്ലം ഉണ്ടാക്കപ്പെടുന്നു. ഗന്ധകാമ്ലത്തിൽ അമ്ലകരവായു അധികമായിട്ടുള്ളതിനാൽ അതു ഗന്ധകീയാമ്ലത്തെക്കാൾ ഉലോം ശക്തിയും വീൎയ്യവുമുള്ള ഒരു അമ്ലമാകുന്നു.

## ദ്രാവകങ്ങൾ

൧൨. ഒരു വസ്തു വെള്ളത്തിൽ അലിയുന്നതായിരുന്നാൽ ആ വസ്തു ദ്രാവ്യം എന്നു പറയപ്പെടുന്നു. ആ വസ്തുവിൽനിന്നു നമുക്കു അതിന്റെ ദ്രാവകവും കിട്ടുന്നു. ആ ക്രമത്തിൽ വസ്തുക്കൾ അലിയുന്നു എന്നുള്ളതു രസവാദികാൎയ്യങ്ങളിന്റെ എളുപ്പമായ ഒരു ഉദാഹരണം ആകുന്നു. വെള്ളം എളുപ്പത്തിൽ പഞ്ചസാര, ഉപ്പു, ഗന്ധകാമ്ലം അല്ക്കഹോൽ (അല്ക്കഹോൽ എന്നത ചാരായം വാറ്റീട്ടുണ്ടാകുന്ന ഒരു വീൎയ്യമുള്ള മദ്യം) മുതലായ വസ്തുക്കളോടു കൂടെ ചേരുന്നു. എന്നാൽ നേരെമറിച്ചു ഇവെക്കു ഒന്നിന്നും എണ്ണയോടുമ്മറ്റും ഒരു യോജ്യതയുമില്ല. കൎപ്പൂരം അല്ക്കഹോലിൽ ഇട്ടാൽ ക്ഷണം അലിഞ്ഞു ചേരും. എന്നാൽ അതു മിക്കവാറും വെള്ളത്തിൽ അലികയില്ല. വസ്തുക്കൾ ദ്രവിക്കുന്നതിന്നു എത്രയും ചൂടും ഇളക്കം ചെല്ലുന്നുവോ അത്രയും ക്ഷണത്തിൽ അവ അലിഞ്ഞു ദ്രാവകമായി തീരും. ചില വസ്തുക്കൾ മുഴുവനും അലിഞ്ഞു ചേൎന്നതരം ദ്രാവം കിട്ടേണമെങ്കിൽ ആ വസ്തുക്കൾ ഒന്നാമതു തന്നേ ഒരു പാത്രത്തിൽ ഇട്ടു കുറേ വെള്ളവും കൂടെ ഒഴിച്ചു വെച്ചിരിക്കേണം. ചുണ്ണാമ്പു കഷ്ടിപ്പായിട്ടു മാത്രമേ വെള്ളത്തിൽ അലിയത്തുള്ളു എങ്കിലും നല്ലവണ്ണം തെളിഞ്ഞ വെള്ളത്തിൽ കുറേ ചുണ്ണാമ്പു ഇട്ടാൽ ആ വെള്ളത്തിൽ ചുണ്ണാമ്പു ഉണ്ടു എന്നു തോന്നിപ്പാൻ മാത്രം കുറേ ഭാഗം അലിഞ്ഞു ചേരും. ഏതു വസ്തുവിന്റെയും ദ്രാവകം എടുക്കുന്നതിന്നായിട്ടു വാറ്റി എടുത്ത വെള്ളമെങ്കിലും നിൎമ്മലമായ വെള്ളമെങ്കിലും വേണ്ടുന്നതാകുന്നു. എങ്കിലും മിക്കതിന്നും സ്വച്ഛമായ മഴവെള്ളമായാലും മതി.

## പരീക്ഷകൾ.

൧. അല്ക്കഹോലിന്റെ കൂടെയൊ വീഞ്ഞിന്റെ സത്തിനോടുകൂടെയൊ കുറെ കൎപ്പൂരം ഇട്ടു ആ കുട്ടു ഒന്നു ഇളക്കുക. കൎപ്പൂരം ക്ഷണം അലിഞ്ഞു സ്വഛമായ കൎപ്പൂര ദ്രാവകമായി തീരും.

ഒരു കാചപ്പാത്രം വെള്ളത്തിൽ ഘരം ദ്രാവകത്തിൽ കുറേ ഒഴിക്കുക. അപ്പോൾ അല്ക്കഹോൽ വെള്ളത്തോടു ചേരുകയും കൎപ്പൂരം മുകളിൽ പൊങ്ങികിടക്കുയും ചെയ്യും.

൨. ഒരു കുപ്പി മഴവെള്ളത്തിൽ കുറേ കുമ്മായം ഇട്ടു നല്ലവണ്ണം കുലുക്കിയതിന്റെ ശേഷം കോക്കിട്ടടെച്ചു ചുണ്ണാമ്പിന്റെ അണുക്കൾ അടിയുന്നതുവരെക്കും ഒരു ഭാഗത്തു വെക്കുക. ഘരം ജലത്തിൽ കുറേ ഒരു കാചപ്പാത്രത്തിൽ ഒഴിക്കുക. ഇങ്ങിനെ സ്വഛമായ ചുണ്ണാമ്പു ദ്രാവകം എടുക്കാം.

൩. ഒരു കാചപ്പാത്രം വെള്ളത്തിൽ കുറേ കാരാംഗാരത്വം ദ്രവിപ്പിക്കുക. അപ്പോൾ സ്വഛമായ ദ്രാവകം ആകും. ഘരം ദ്രാവകത്തിൽ രണ്ടു മൂന്നു തുള്ളി കുറെ ചുണ്ണാമ്പുവെള്ളത്തിൽ ഒഴിക്കുക. അപ്പോൾ ചുണ്ണാമ്പംഗാരത്വം ഉത്ഭവിക്കും. അതിനാൽ ചുണ്ണാമ്പു വെള്ളം പാലുപോലെയായി തീരും. ഇവിടെ അംഗാരാമ്ലത്തിന്നു കാരത്തിനോടുള്ളതിൽ ചുണ്ണാമ്പിനോടു അധികം ബാന്ധവം ഉണ്ടാകകൊണ്ടു അതു ചുണ്ണാമ്പിനോടു ചേരുകയും കാരം പിന്നെയും ദ്രവകാവസ്ഥയിൽ കിടക്കുയും ചെയ്യും. ചുണ്ണാമ്പംഗാരത്വം മിക്കവാറും ദ്രാവ്യമല്ലാത്തതിനാൽ അതു കാചപ്പാത്രത്തിന്റെ അടിക്കു താഴും.

൪. ഒരു ചുണ്ണാമ്പ ദ്രവകത്തിലേക്കു ഒരു കുഴലിൽ കൂടെ ശ്വാസം ഊതുക. ചുണ്ണാമ്പംഗാരത്വം അപ്പോൾ ഉത്ഭവിക്കുന്നതാകകൊണ്ടു ആ ദ്രാവകം അപ്പോൾ പാലുപോലെയായി തീരുന്നു. ഇവിടെ അംഗാരാമ്ലവാഷ്പം ശ്വാസനാഡികളിൽനിന്നു പുറത്തേക്കു വിടപ്പെടുന്നു.

## രണ്ടാം അദ്ധ്യായം.

## സാരമേറിയ ചില ഭൂതങ്ങളുടെ യോഗസംബന്ധംകൊണ്ടുണ്ടാകുന്ന ഭൂതയോഗങ്ങളുടെയും അവയുടെഗുണങ്ങളുടെയും നടപ്പായി പരീക്ഷിതമായ ഉദാഹരണങ്ങളെക്കുറിച്ചു.

### അംഗാരം. അംഗാരാമ്ലവാഷ്പം.

൧൩. കരി എരിക്കുന്നവർ ചെയ്യുവരുന്നതിന്മണ്ണം വായുവിനെ അപ്രവേശ്യമാക്കുവാൻ തക്കവണ്ണം വിറകു എരിക്കുമ്പോൾ അതു കരിയായി തീരുന്നു. അതു മിക്കവാറും ശുദ്ധാംഗാരം തന്നേ. വൈരക്കല്ലു എന്നതു മുഴുവനും ശുദ്ധാംഗാരം സ്ഫടികാകൃതിയാകുന്നാതു തന്നേ. മറ്റു വസ്തുക്കളോടുകൂടെ ചേൎന്നു അംഗാരം സസ്യങ്ങളിലും ജീവജാലങ്ങളിലും പല ലോഹങ്ങളിലും കണ്ടുവരുന്നു. വായു പ്രവേശ്യമായുള്ളിടത്തു കരി എരിയുമ്പോൾ അംഗാരാമ്ലം എന്നു പേരായ ഒരു ഗുരുവാഷ്പം ഉണ്ടാകുന്നു. അതു തീജ്വാല കെടുത്തുന്നതും ജീവജാലങ്ങൾക്കു ആയുശ്ശോക്ഷിയുമാകുന്നു.

### പരീക്ഷകൾ.

൧. കുറേ കൽചുണ്ണാമ്പിൻ കഷണങ്ങൾ (ചുണ്ണാമ്പംഗാരത്വം തന്നേ) ഒരു വാ വലിപ്പമുള്ള കുപ്പിയിൽ ഇടുക. ഗന്ധകാമ്ലമൊ മറ്റു തീക്ഷ്ണതയുള്ള വല്ല അമ്ലമൊ അതിൽ ഒഴിക്കുക. അപ്പോൾ അംഗാരാമ്ലവാഷ്പം ചുണ്ണാമ്പുഗന്ധ

കത്വം ഉത്ഭവിപ്പിച്ചും വെച്ചു മെല്ലമെഞ്ഞ കൂട്ടിൽനിന്നു പിരിഞ്ഞുപോകുന്നതി നാൽ കുപ്പികകത്തു അസാമാന്യം നര ഉണ്ടാകുന്നു. ഇവിടെ ഗന്ധക ത്തും കൽചുണ്ണാമ്പിലുള്ള ചുണ്ണാമ്പു ഭാഗത്തോടുകൂടെ ചേരുകയും കൽചുണ്ണാമ്പിലു ള്ള അംഗാരാമ്ലം വാഷ്പാകൃതിയായി വേറിട്ടു നില്ക്കയും ചെയ്യുന്നു.

൨. മുൻപിലത്തെ പരീക്ഷയിൽ അംഗാരാമ്ലവാഷ്പം ഉണ്ടായപ്പോൾ അതു കുപ്പിയിലുള്ള വായുവിനെ പുറത്താക്കിയും വെച്ചു അതിന്റെ സ്ഥാനത്തു സ്ഥിതി ചെയ്യുന്നു എന്നു നാം കണ്ടുവല്ലൊ. ഈ വാഷ്പം ഒരു വൎണ്ണവുമില്ലാ ത്തതാകകൊണ്ടു അതിനെ കണ്ണുകൊണ്ടു നോക്കിയാൽ സാമാന്യ വായുവിൽ നിന്നു വേൎത്തിരിച്ചു അറിവാൻ വഹിയാ. എങ്കിലും അതിന്റെ സാമീപ്യം കണ്ടുപിടിക്കാം. എങ്ങിനെയെന്നാൽ എരിഞ്ഞുകൊണ്ടു നില്ക്കുന്ന ഒരു മെഴുക തിരി ആ വാഷ്പത്തിലേക്കു പ്രവേശിപ്പിക്കുക. ഉടനെ തീ കെട്ടുപോകയും വാ ഷ്പം പിന്നെയും ഒരു വ്യത്യാസവും കൂടാതിരിക്കയും ചെയ്യും.

ഇപ്രകാരം അംഗാരാമ്ലവാഷ്പം ജ്വാലയെ കെടുത്തുകയും മറ്റു ചില വാ ഷ്പങ്ങളെപ്പോലെ എരിയാതിരിക്കയും ചെയ്യുന്നു.

## ജലജവാഷ്പം. ജലനിൎമ്മാണം.

൧൨. ജലജവാഷ്പം വൎണ്ണഹീനമായും ദഹനസഹായിയുമായ ഒരു വാഷ്പം എന്നും അതു വായുവിനെക്കാൾ ൧൪ ഇരട്ടി ലഘുത്വമുള്ളതാകകൊണ്ടു ലോക ത്തിലുള്ളതിലേക്കും ലഘുവായ വസ്തുവെന്നും പരീക്ഷിച്ചറിഞ്ഞിരിക്കുന്നു. വെള്ളം ജലജവാഷ്പവും അമ്ലകരവാഷ്പവും രണ്ടും കൂടി ചേൎന്നിട്ടുണ്ടാകുന്നതാകുന്നു. ജലജവാഷ്പം സസ്യാദികളിൽ അഗ്നിത്രാണമായിരിക്കുന്ന ഒരു വസ്തുവുള്ള തിന്റെ നിൎമ്മാണത്തിങ്കലും കൂടെ ചെല്ലുന്നു.

## പരീക്ഷകൾ.

൧. കഴിഞ്ഞ പരീക്ഷയിൽ പറഞ്ഞ മാതിരി കുപ്പിയിൽ കുറെ നാകനുറുക്കു ഇടുക. അതിന്മേൽ മായം ചേൎത്തു വീൎയ്യം കുറച്ചതായ കുറെ ഗന്ധകാമ്ലം ഒഴിക്കുക. ആ കൂട്ടു ക്ഷണം നുരെക്കും. അതിന്നു കാരണം, ജലജവാഷ്പം നുര പ്പുകൊണ്ടു കുമിളയായി പോയതിനാൽ അതു കുപ്പിയിലുള്ള വായുവിനെ ക്ര മേണ നീക്കി നീക്കി ഒടുക്കം കുപ്പിയെ മുഴുവനും നിറെക്കുന്നു. പുറത്തുള്ള വായു ആ ജലജവാഷ്പത്തോടു കൂടെ ചേരാതിരിക്കേണ്ടുന്നതിന്നു ആ കുപ്പിയെ ഒരു പിഞ്ഞാണം കൊണ്ടോ കണ്ണാടിച്ചില്ലുകൊണ്ടോ അടെക്കുക. വാഷ്പം ഏക ദേശം വേണ്ടുന്ന അത്രെയും ആയി എന്നു കാണുമ്പോൾ ആ മൂടി എടുത്തു ഒ മെഴുകുതിരി കൊളുത്തി ആ വാഷ്പത്തിലേക്കു ഇറക്കുക മെഴുകുതിരി ഉട നെ കെടുകയും വാഷ്പത്തിന്നു തീ പിടിച്ചു വിളറിയ മഞ്ഞൾ നിറത്തിൽ ജ്വാ ലയായി കുപ്പിയുടെ വായ്ക്കൽനിന്നു എരികയും ചെയ്യും.

ജലജവാഷ്പം സാമാന്യവായുവിനോടു കൂടെ ചേരുമ്പോൾ തീപിടിത്തം ഉഗ്രമായ വേഗത്തിൽ ഉണ്ടാകുന്നു. എന്നാൽ ചിലപ്പോൾ തീപിടിക്കുന്ന സമയം ഒരു ചെറിയ വെടിയുടെ തീച്ചപോലെ കുപ്പികകത്തുനിന്നു ഒരു ഒച്ച കേൾ ക്കാറുണ്ടു. എന്നാൽ ഇപ്പോൾ വിസ്തരിച്ചു പറഞ്ഞിരിക്കുന്നതിൻവണ്ണം ചെയ്താൽ ഒരു ഭയവും കൂടാതെ ഈ പരീക്ഷ കഴിക്കപ്പെടാം.

ഈ പരീക്ഷയിൽ ഗന്ധകാമ്ലവും വെള്ളത്തിന്റെ അമ്ലജഭാഗമായിട്ടുള്ള ആ ഭാഗവും നാകവും കൂടെ ഒരുമിച്ചു ചേൎന്നു ഒരു കൂട്ടുവസ്തു ഉണ്ടാകുന്നു. ആ കൂട്ടു വസ്തു ദ്രാവകാവസ്ഥയിൽ ഇരിക്കയും വെള്ളത്തിന്റെ ജലജവാഷ്പഭാഗമായ ആ ഭാഗം വാഷ്പാകൃതിയായി പോകയും ചെയ്യുന്നു.

ഇപ്രകാരം ജലജവാഷ്പം എരിയുന്നു.

കഴിഞ്ഞ പരീക്ഷയിൽ പറഞ്ഞിരിക്കുന്നതിൻവണ്ണം ഒരു കുപ്പിയിൽ ജലജവാ ഷ്പം ഉണ്ടാക്കുക. പിന്നെ വായു എല്ലാം പുറത്തായതിന്റെ ശേഷം ഒരു കെ

ടേശ്രുകൊണ്ടു കുപ്പിയുടെ വായടെക്ക. ആ കൊടേശിൽ കൂടെ ഒരു ചെറിയ കുഴൽ കുപ്പിയുടെ അകത്തെക്കു കടത്തുക. കുഴലിന്റെ സൂക്ഷ്മമായ ദ്വാരത്തിൽകൂടെ ജലജവായു പുറപ്പെടുമ്പോൾ അതിനെ കത്തിക്കുക. ഏകദേശം ഇരുപതു അംഗുലം നീളവും ഒരംഗുലം തിണ്ണവുമുള്ള ഒരു കാചകുഴൽ എടുത്തു മുൻപിൽ കത്തിനിന്ന ആ ജ്വാലയെ ഈ കുഴലിന്നകത്തു ആകി രണ്ടു മൂന്നു അംഗുലം പൊക്കത്തിൽ പിടിക്കുക. ജലജവായു എരിഞ്ഞു പോകുന്നു. ഉം അതു വായുവിലുള്ള അമ്ലജവായുവോടു കൂടെ ചേൎന്നു ഇപ്രകാരം വെള്ളം ഉത്ഭവിക്കുന്നു. അപ്പോൾ കുഴലിന്റെ അകവശത്തു നോക്കിയാൽ മുഴുവനും ഈറമാവമായി കാണാം. അല്പനേരം കഴിയുന്ന ഉടനെ കുഴലിൽനിന്നു സംഗീതസ്വരങ്ങൾ പുറപ്പെടുന്നു. ഈ സ്വരങ്ങൾ ഉണ്ടാകുന്നതു ജ്വാലയാൽ കുഴലിന്നകത്തുള്ള വായു ചൂടുള്ളതാകയും ചൂടുകൊണ്ടു ആ വായു ഇളകാം ലഘുത്വമുള്ളതായി തീരുകയും ചെയ്യുന്നതിനാൽ അതു കുഴലിൽ കൂടെ മേല്പോട്ടു കേറുമ്പോൾ പുറത്തുള്ള വായു കുഴലിൽ വായു കഴിഞ്ഞു കിടക്കുന്ന സ്ഥലം നിറെക്കേണ്ടുന്നതിന്നു അകത്തേക്കു പാഞ്ഞു കേറുന്നതുകൊണ്ടു തന്നെ. ജലനിൎമ്മാണം ഇങ്ങിനെ തന്നെ ആകുന്നു എന്നു കാണിപ്പാനായിട്ടു കുഴലിലെ ജ്വാലയുടെ മുകളിൽ തീരെ നനവും ഈറവും പററാത്ത ഒരു കണ്ണാടിപ്പാത്രം പിടിക്കുക.

---

## ൨൫ാം സങ്കീൎത്തനം.

൧ എന്നുരുവിനെന്നെയതിഭക്തിയോടുകൂടെ
നിന്നുടയസന്നിധിയിലേക്കുയരുമാറു
ചെയ്യുപുനർനിങ്കലഹമാശ്രയഗതനാസ്ഥി
ആൎത്തിമമനീക്കുപരനാഥപരിപാഹി

൨ ലജ്ജമമവന്നുതടവാനിടവരല്ലെ
ദുൎജ്ജനമതായരിപുവൎഗ്ഗമതുമിന്നു
ഇജ്ജനമഹാവശതകണ്ടുജയഭാവാൽ
ഗൎജ്ജനവിധങ്ങൾ തുടരായ്കപരിപാഹി

൩ നിൻകരുണ കാത്തുമരുവീടിനവരാരും
ശങ്കനഹിലജ്ജയൊടു പാൎക്ക പതിവില്ലെ
എങ്കിലുമകാരണവിലംഘികളശേഷം
ശങ്കയൊടുമേവിടുമെപാഹിപരിപാഹി

൪ നിൻ വഴികളൊക്കെയറിവിച്ചു തരവേണം
നിൻ വലിയസത്യമതിലെന്നെയഴകോടെ
പോവതിന്നുതാങ്ങിയുപദേശമരുളേണം
മാമകമഹേശഗുണരാശെപരിപാഹി

൫ എപ്പൊഴുതുമാശയൊടുനിൻവരവുകാത്തേൻ
ഇപ്പൊഴുതുവല്ലരുണയുൾക്കനിവുമോൎക്ക
ചൊല്ലേറിയസൽഗുണമിതുണ്ടുതവപണ്ടേ
ഇപ്പരിഷപാപിയഹോപാഹിപരിപാഹി

൬ എന്നുടയബാല്യമതിലെയരിയപാപം
ഒന്നുമിനിയോൎക്കരുതകൃത്യമതുമാഹാ
നിന്നുടയനൽകരുണയോത്തവിധമെന്നെ
നന്മയതുമൂലമിനിയോൎക്കപരിപാഹി

൭ നേരുടയദൈവമൊരുനല്ലവനുമത്രെ
നേരുവഴിപാപികളെയോതിവശമാക്കും
സൌമ്യഗുണമുള്ളവരെയൊക്കെനെറിയുടെ
ചെമ്മയിൽനടത്തിവഴിയൊതുമഹൊപാഹി

൮ തന്നിയമസാക്ഷികളിലാദരവുപൂണ്ടൊ
ൎക്കൊന്നൊഴിയവെണ്ടവഴിനേർകരുണയെല്ലൊ
എന്നുടയതെറ്റുവലുതത്രെതവപേരിൻ
ഉന്നതിനിനച്ചുപൊറുദേവപരിപാഹി

൯ ദൈവഭയമുൾത്തളിരിലുള്ളവനെ ദൈവം
ചൊല്ലുവഴിയെതതിനെയോതിവശമാക്കും
കേവലസുഖമരുവുമവനുമതദേഹി
സന്തതിയുമൂഴിസുഖമാളുമഹൊപാഹി

൧൦ സംശയമുൾത്തളിരിലാക്കുവർകളോടെ
സംശനമതെഗോപ്യമതുമേവുമിതുനൂനം
ശാശ്വതപരൻപടിചിലൊതുമവരോടെ
തൻനിയമമൊക്കെയഹൊപാഹിപരിപാഹി

൧൧ എപ്പൊഴുതുമെൻമിഴികൾമല്പരനിലത്രെ
മൽപദയുഗംവലയിൽനിന്നുവിടുവിക്കും
ഇപ്പരിചെനോക്കിയരുളേണമവനേകൻ
ദുഃഖിതനുമെല്ലൊമമദേവപരിപാഹി

൧൨ സങ്കടമിതാപെരുകിവന്നുമമചിത്ത
തിക്കതലിൽനിന്നടിയനെവെളിയിലാക്ക
എൻകൊടിയദുഃഖമൊടുവേദനകൾനോക്കി
പങ്കമഖിലംകളകപാഹിപരിപാഹി

൧൩ എന്നരിഗണംപെരുകിയമ്പുടിതരായെ
നിൻമിഴിമിഴിച്ചുപകയോരെയഹൊകാണ്ക
എന്നുടയദേഹിയെനീകാത്തവക്കൾകയ്യിൽ
നിന്നുവിടുവിക്കപരപാഹിപരിപാഹി

൧൪ സത്യപരമാൎത്ഥതകൾപോററണമെയെന്നെ
നിത്യമഹമാശയൊടുകാത്തുമരുവുന്നേൻ
ഞങ്ങളശേഷമകലുവാനരുളിവീണ്ടു
കാത്തിസ്രയേലെയഹൊപാഹിപരിപാഹി

## നാനാൎത്ഥം.

നമ്മുടെ വായനക്കാരിൽ ഒരുത്തൻ ശ്രുതിവേധം എന്നും ബ്രാഹ്മണരുടെ ചരിത്രസംക്ഷേപം എന്നും രണ്ടുപ്രബന്ധങ്ങൾ എഴുതിയയച്ചതിൽ ഒന്നു മാത്രമേ ഞങ്ങൾ സ്വീകരിക്കുന്നുള്ളു.

## ശ്രുതിവേധം.

ദക്ഷിണദേശമായ കേരളരാജ്യത്തിൽ ഒരു മാപ്പിള എന്നപോലെ കേവലം ആശ്രയിച്ചു വരുന്ന ശ്രുതിവേധമെന്ന ദുരാചാരത്തെക്കുറിച്ചു കുറഞ്ഞൊ

ന്ന വിദ്യാസംഗ്രഹത്തിൽ പ്രസ്താവിപ്പാൻ തുനിഞ്ഞാൽ നമ്മുടെ വായനക്കാർ മിക്കപേരും ഇതു ഒരു ദുരാചാരം തന്നെയെന്നു സമ്മതിക്കയും ൟ വ്യസനകരമായും അനാവശ്യമായുമുള്ള ൟ മാമൂൽ ദുർബ്ബലപ്പെടുന്നതിലേക്കു വേണ്ടുന്ന ഉത്സാഹങ്ങൾ എപ്പേരും കഴിക്കയും ചെയ്യുമെന്നുള്ള പ്രത്യാശയിന്മേലത്രെ ഇതിനെ എഴുതുവാൻ തുനിയുന്നതു.

വിദ്യയും അറിവും അതിനാൽ ഉത്തമവാസനയും നാഗരീകവും വർദ്ധിച്ചു വരുന്ന ൟ കാലത്തു മനുഷ്യർ തങ്ങളുടെ നടപടികളിൽ പുരാതനമായി ആചരിച്ചു വരുന്ന ദുർമ്മര്യാദകളെയും ചട്ടങ്ങളെയും ഹീനമെന്നു കണ്ടാൽ ആയതിനെ ഉപേക്ഷിക്കേണ്ടുന്നതിലേക്കു ദൃഷ്ടിവെക്കാത്തതു വിചാരിക്കുമ്പോൾ ആശ്ചര്യം തോന്നത്തക്ക ഒരു വിഷയമാകുന്നു. ഇപ്പോൾ നാനാവിദ്യകളെയും ആരാഞ്ഞറിയുന്ന മാന്യന്മാരായ ഇംഗ്ലീഷുകാർ പൂർവ്വത്തിങ്കൽ നഗ്നന്മാരായി തങ്ങളുടെ ദേഹം മുഴുട്ടും ഒരുവിധം ചായം പൂശികൊണ്ടു സഞ്ചരിച്ച കാട്ടുമ്മാളന്മാരായിരുന്നു. എന്നാൽ സത്യദൈവം അരുളിച്ചെയ്ത പ്രകാശമായ വേദം അവരിൽ പരന്നപ്പോൾ നാനാചേഷ്ടകളായ അവരുടെ ദുരാചാരം, മൂഢത്വം, ക്രൂരത ഇത്യാദിയെ ത്യജിച്ചു ദൈവം അവരെ എത്ര ഐശ്വര്യവും ബുദ്ധിശക്തിയുമുള്ളവരായി ഒരുവിധ അഗാധജ്ഞാനത്തിൻ ഗ്രാഹ്യതയിലേക്കു ആക്കിയിരിക്കുന്നതു വർത്തമാനകാലത്തിലെ ഒരു ദൃശ്യസിദ്ധിയെല്ലൊ. ചീനക്കാർ തങ്ങളുടെ പെൺകുട്ടികളുടെ പാദങ്ങളെ ചെറിയന്നെ വരിഞ്ഞു മുറുക്കി അതു വളരാതെയിരിപ്പാനായി ഇരിമ്പുകൊണ്ടുള്ള ചെരിപ്പുകളെ ധരിപ്പിച്ചുവരുന്നു. ൟ മര്യാദ തുലോം ഹീനമെന്നു നമ്മുടെ നാട്ടുകാരിൽ അറിയുന്നവർ എല്ലാവരും സമ്മതിക്കുന്നുണ്ടു എന്നുവരികിലും അതുപോലെ വഷളായുള്ളതും പക്ഷെ അതിനെക്കാളും വഷളു തന്നെ ആയ ഒരു മര്യാദ തങ്ങളുടെ ഇടയിൽ ഉണ്ടെന്നുള്ള വിവരം ചിലർ ഓർക്കാതെയും കൂടെ ഇരിക്കുന്നു. ആയതു ൟ ശ്രുതിവേധം എന്ന കാതുകുത്തി വളർത്തുന്നതു തന്നെ. ശൈശവക്കാരായ പെൺകുട്ടികളുടെ കാതിനെ കുത്തി തുളെച്ചു വളർത്തി വരുന്നു. ഇതു സാധിക്കുന്നവർക്കു അത്യന്ത വേദനയും അമ്മയച്ഛന്മാർക്കു വളരെ ഉൾനൊമ്പരവും ആകുന്നു. എന്നാൽ ഇപ്രകാരം വ്യസനമായ മാമൂൽ ചട്ടത്തെ അനുഷ്ഠിച്ചു വരുന്നതിന്റെ കാരണം എന്തെന്നുള്ളതിനെക്കുറിച്ചോർത്താൽ ദേശികളായ ശൈശവബ്രാഹ്മണികളുടെ കാതിനെ ഏഴ വയസ്സിന്നു പിൻപും പത്തു വയസ്സിന്നു മുൻപും കുത്തി വളർത്തി മംഗല്യസൂത്രം മുതൽ ആയുഷ്കാലംവരെ ഒരു ജാതിഡി സ്വർണ്ണച്ചുററ ഇടെണമെന്നു അവർക്കു ഒരു ധർമ്മവെപ്പുള്ളതിനാലും ക്ഷത്രിയ വൈശ്യ ശൂദ്രാദികളിലെ സ്ത്രീകൾ പക്ഷെ കണ്ടുപഠിത്വം കൊണ്ടും കാരണമറിയാതെ അപ്രകാരം ചെയ്തു പോരുന്നു എന്നു നമുക്കു സങ്കല്പിക്കാം. എന്നാൽ ൟ വിശ്വാസികളായ ക്രിസ്തീയജാതികളുടെ ഇടയിൽ ൟ അധർമ്മമായ ക്രിയ നടപ്പായതു എങ്ങിനെയെന്നൊ അല്പം ചുരുക്കി പറഞ്ഞാൽ പുറജാതിക്കാരുമായുള്ള സംസർഗ്ഗത്തിൽനിന്നുളവായതല്ലാതെ ക്രിസ്തീയ ജാതിക്കാർക്കു ഇതു പുരാതനമായ ചട്ടമെന്നു നിശ്ചയിപ്പാൻ പാടില്ല. എന്നാൽ ഒരു വിധമായി പറഞ്ഞാൽ മലയാളക്കാരായ ക്രിസ്ത്യാനികളുടെ ശ്രീമൂലസ്ഥാനങ്ങൾ യെറുശലെം അന്തിയോക്കിയ കല്ദയ എന്നെല്ലൊ പറയുന്നതു. അവിടങ്ങളിലെ ക്രിസ്ത്യാനരിൽ ൟ ശ്രുതിവേധമെന്ന ദുരാചാരം അശേഷം പോലും നടപ്പില്ല എന്നിരിക്കുമ്പോൾ ൟ നാട്ടുക്രിസ്ത്യാനികൾ തങ്ങളുടെ വേദവിധിയിൽ ഇല്ലാത്തതും പൂർവ്വപിതാക്കന്മാരെ കുറിച്ചു പ്രതിപത്തിയുള്ളവർ അതിനു വിരോധമായി ൟ അനിഷ്ടവും അഭംഗിയുമായ ആചാരത്തെ വിഗ്രഹാരാധനക്കാരിൽ ആശ്രയിച്ചു പോരുന്ന പുറജാതിക്കാരുടെ ദൃഷ്ടാന്തപ്രകാരം പ്രപഞ്ചകൌതുകങ്ങൾക്കു മാത്രം ആയി ഇപ്രകാരം ചെയ്യുന്നതു ശരിയല്ല. ചീനക്കാർ തങ്ങളുടെ സ്ത്രീകളുടെ പാദങ്ങളിൽ ചെയ്യുന്നതു അഴകും ഭംഗിയും എന്നു നിങ്ങൾക്കു തോന്നുന്നു എന്നുവരികിൽ കാതുകുത്തിവളർത്തുന്നതും ഒരു ഭംഗി ആകുന്നു. എന്റെ പ്രസ്താവനയുടെ ആന്തരം തുറന്നു ചോദിച്ചുകൊള്ളട്ടെ. ൟ ദുരാചാരമായ അനുഷ്ഠിപ്പിൻ സാദ്ധ്യം എന്തു? പക്ഷെ കല്യാണ ദിവസം കുറഞ്ഞൊരു നേരത്തേക്കു കാതിലയിടുവാനല്ലയൊ

അതിന്നു അത്രയൊക്കയും നൊമ്പരങ്ങളും പ്രയാസങ്ങളും ചെയ്യിട്ടു വേണമോ; മറ്റു ഉത്തമസ്ത്രീകൾ ധരിക്കുന്നപോലെ ചേലയും യഥാപ്രകാരത്തിൽ ചെയ്യരുതൊ? ഇക്കാലത്തു കരുത്തുന്ന മൌഢ്യമായ ആചാരം ഒരുപോലെ നടപ്പായിരിക്കുന്നതിനാൽ ഒരിക്കൽ കാതു കുത്തി പറിഞ്ഞുപോയാൽ പിന്നെ മാള ഏറെയില്ലെങ്കിലും ചേർത്തി വെക്കുന്നു. സർവ്വജ്ഞനായ സ്രഷ്ടാവിൻ സൃഷ്ടിപ്രകാരം കാതിരിക്കുന്നതൊ പഠിക്കാതെ നല്ലതു വിധിപ്പിൻ ക്രമമേ. എന്നാൽ ഈ ദുരാചാരം വിട്ടു നല്ല ആചാരം തുടങ്ങുവാൻ ധൈര്യത്തോടെ ഇനിയെന്നവർ ആര? വിദ്യയും സജ്ജനസംസർഗ്ഗവും ഉണ്ടായിട്ടുള്ളവർ തന്നെ. ആകയാൽ നമ്മുടെ ബുദ്ധിപ്രാകാശ്യതന്മാരായ വായനക്കാരിൽ പലരും ഇനിമേലക്കു ഒരു ആരംഭം ഇടുമെന്നു ആശപ്പെടുന്നു എന്നെല്ലാം ചുരുക്കി എഴുതുന്നു ഇ ലക്കത്തേക്കു മതി എന്നു തോന്നുന്നു.

## താഴെ കാണുന്നതു നമ്മുടെ വായനക്കാരിൽ ഒരുത്തൻ കൊടുത്തയച്ചതാകുന്നു. അതിന്നുത്തരവും ഇതിൽ ചേർത്തിട്ടുണ്ടു.

“അത്യുന്നതനായ ദൈവത്തിൻ സൃഷ്ടികളിൽവച്ചു പ്രാധാന്യത വഹിച്ചിരിക്കുന്ന മാനുഷർ പുരുഷാർത്ഥസാദ്ധ്യത്തിന്നുള്ള മാർഗ്ഗം വ്യക്തിയായി ധരിച്ചിട്ടില്ലാത്തതും പ്രപഞ്ചീകൃത്യമായി ഗുണോല്ക്കർഷമായ വേലകളിൽ ശ്രദ്ധയും അതിനെക്കൊണ്ടു പുരുഷാർത്ഥം സിദ്ധിവരുമെന്നുള്ള വിശ്വാസം കേവലം വന്നിട്ടില്ലാത്തതും ധർമ്മം അർത്ഥം കാമം മോക്ഷം എന്ന പുരുഷാർത്ഥത്തെ ആയുഷ്കാലംവരെ അന്യോന്യവിരുദ്ധം കൂടാതെ സാധിക്കേണ്ടതിന്നായി സമ്പ്രേക്ഷിക്കപ്പെടുമ്പോൾ അനുരാഗങ്ങൾക്കു സ്വാധീനമായിരിക്കുന്ന മനസ്സിനെ സ്വസ്ഥീകരിച്ചു സ്വധർമ്മാനുഭവശീലമായി പ്രത്യാശിക്കുന്നതിന്നു ശക്തിപോരാതിരിക്കുന്നതിനാൽ മനഃശുദ്ധിക്കു വേണ്ടി ദിവ്യമായ ഔഷധങ്ങളൊ ജ്ഞാനവിഷയങ്ങളായ വാക്യങ്ങളൊ ഉണ്ടായിരുന്നാൽ ആയതിനെ പ്രസംഗിച്ചു അജ്ഞാനാന്ധന്മാരായിരിക്കുന്ന സമസ്തികൾ നാശംചെയ്യിച്ചു കരണശുദ്ധിവരുത്തിതരേണമെന്നു നമ്മുടെ വായനക്കാരിൽ ഒരുത്തൻ ആഗ്രഹിക്കയാൽ എഴുതുന്നതാവിതു.”

നമ്മുടെ ഈ വായനക്കാരൻ ചോദിച്ചിരിക്കുന്ന ചോദ്യം ബഹുസാരമായതു തന്നെ. മനുഷ്യൻ സ്വഭാവേന അനുരാഗങ്ങൾക്കു കീഴ്പ്പെട്ടിരിക്കുന്നു എന്നുള്ളതും ശരി. കാമം ക്രോധം മദം മോഹം മുതലായവ മനുഷ്യർ തെറ്റെന്നു തങ്ങൾക്കു ബോധമുള്ള കാര്യങ്ങളെ ചെയ്വാൻ തങ്ങളെ നിബന്ധിക്കുന്നവയാകുന്നു. ഈ രാഗാദികൾ മനുഷ്യരെ തെറ്റിക്കുന്നവയാകകൊണ്ടു നാം അവയെ അന്യോന്യവിരുദ്ധം കൂടാതെ ജയിച്ചുകൊണ്ടുപോകേണ്ടുന്നതു എങ്ങിനെ എന്നാകുന്നു ചോദ്യത്തിന്റെ താല്പര്യം. ദൈവത്തിന്റെ സഹായം കൊണ്ടുമാത്രമല്ലാതെ മനുഷ്യന്നു തന്റെ സ്വശക്തികൊണ്ടു ഇവയെ ജയിപ്പാൻ കഴിയുന്നതല്ല. ഈ സഹായത്തെ നല്കാമെന്നു ദൈവത്തിന്റെ വാഗ്ദത്തവുമുണ്ടു. സത്യവേദത്തിൽ ഇവയെ കുറിച്ചുള്ള വാക്കുകൾ കേട്ടാലും “യഹോവായെ മനുഷ്യന്റെ വഴി അവനിൽ തന്നേയില്ല എന്നും, തന്റെ കാലടികളെ ചൊവ്വാക്കുവാൻ നടക്കുന്ന മനുഷ്യനിൽ ഉള്ളതല്ല എന്നും ഞാൻ അറിയുന്നു. നിന്റെ വഴിയെ യഹോവായിക്കു ഏല്പിക്ക; അവനിൽ തന്നേ ആശ്രയിക്ക; എന്നാൽ അവൻ [അതിനെ] നടത്തും. നിന്റെ ചുമടിനെ യഹോവായുടെ മേൽ വെച്ചുകൊൾക, എന്നാൽ അവൻ നിന്നെ താങ്ങും: നീതിമാൻ ഇളകപ്പെടുന്നതിന്നു അവൻ ഒരുനാളും സമ്മതിക്കയില്ല” പാപത്തിൽ വീഴുവാൻ പോകുന്നവരോടു “എന്റെ കൃപ നിനക്കു മതി എന്തുകൊണ്ടെന്നാൽ എന്റെ ശക്തി അശക്തിയിൽ നിവൃത്തിക്കപ്പെടുന്നു” എന്നു ദൈവം പറയുന്നു. ഈ ശക്തിയെ പ്രാർത്ഥന മൂലം ദൈവത്തിങ്കൽനിന്നു അന്വേഷിക്കുന്നവർക്കു തൻ

കൊടുക്കുന്നു. ഒരു മനുഷ്യൻ തന്റെ രാഗാദികൾക്കുമെൽ അധികാരം ലഭിക്കുന്നതിനു മുമ്പെ അവൻ ഒരു പുതിയ സൃഷ്ടി ആകെണം. ഇങ്ങനെ ഒരു പുതിയ സൃഷ്ടിയാകുന്നതു പരിശുദ്ധ ത്രിത്വത്തിൽ മൂന്നാമനായ വിശുദ്ധാത്മാവിന്റെ ദാനം ആകുന്നു. ഒരിക്കൽ ഒരു വിദ്വാനായ റബ്ബി ക്രിസ്തുവിനോടു ഈ ചോദ്യം തന്നെ ചോദിച്ചപ്പോൾ അവനോടു നീ വീണ്ടും ജനിക്കെണമെന്നായിരുന്നു അവന്റെ ഉത്തരം. "ജഡത്തിൽനിന്നു ജനിച്ചതു ജഡമാകുന്നു ആത്മാവിൽനിന്നു ജനിച്ചതു ആത്മാവുമാകുന്നു" സത്യവേദത്തിൽ വെറൊരു സ്ഥലത്തു പറഞ്ഞിരിക്കുന്നതെന്തെന്നാൽ ദൈവത്തിൽനിന്നു ജനിച്ചവനായ ഒരുത്തനും പാപത്തിൽ നിലനില്ക്കുന്നില്ല: അതെന്തുകൊണ്ടെന്നാൽ ദൈവത്തിന്റെ വിത്തു അവനിൽ ഇരിക്കുന്നു: അവൻ ദൈവത്തിൽനിന്നു ജനിച്ചതുകൊണ്ടു അവനു പാപം ചെയ്വാൻ കഴികയുമില്ല· പരിശുദ്ധാത്മാവിന്റെ ഈ ദാനം മനുഷ്യർ എല്ലാവരും ലഭിക്കുന്നതു പാപികളുടെ സ്നെഹിതനായ യെശുക്രിസ്തുവിന്റെ മദ്ധ്യസ്ഥത മൂലമാകുന്നു. അവൻ മൂലം ഈ ദാനത്തെ ദൈവത്തൊടു ചൊദിക്കുന്നവർക്കു ലഭിക്കാതെയിരികയില്ല. എന്തെന്നാൽ എന്റെ നാമത്തിൽ നിങ്ങൾ എന്തെങ്കിലും ചൊദിച്ചാൽ പിതാവു എന്നിൽ മഹത്വപ്പെടെണ്ടുന്നതിനായിട്ടു ഞാൻ ചെയ്യും എന്നു അവൻ അരുളിച്ചെയ്തിരിക്കുന്നു.

ഈ സംഗതിയെക്കുറിച്ചു പറവാനുള്ളതെല്ലാം പറകയെന്നുവന്നാൽ എഴുതുവാൻ വളരെയുണ്ടു. ആകയാൽ അശുദ്ധരാഗങ്ങളുടെ അധികാരത്തിൽനിന്നു ഒഴിഞ്ഞിരിപ്പാൻ ആഗ്രഹമുള്ളവരെല്ലാവരൊടും അവർ സത്യവെദത്തിൽ പുതിയ നിയമം മുഴുവനും താല്പര്യത്തൊടും ജാഗ്രതയോടും കൂടെ വായിച്ചു നോക്കെണമെന്നു ഞങ്ങൾ ബുദ്ധി പറയുന്നു. എന്തെന്നാൽ ലോകം മുഴുവനിലും അന്വെഷിച്ചാലും ഇതിൽ മാത്രമെ ശുദ്ധതെക്കുള്ള സത്യവഴി കാണുന്നുള്ളു.

## ഇതും നമ്മുടെ വായനക്കാരിൽ ഒരുത്തന്റെ യാചനയാകുന്നു.

## ജ്യോതിശ്ശാസ്ത്രം.

൭ാം ലക്കത്തിൽ ൨൫൦ാം പുറത്തു ധ്രുവന്റെയും സൂൎയ്യന്റെയും ദൎശനത്തെ കുറിച്ചു പറഞ്ഞിരിക്കുന്ന ഉത്തരത്തിന്റെ തെളിവു ഞങ്ങളിൽ ചിലരുടെ ഹൃദയത്തിങ്കൽ ഉണ്ടായിരുന്ന സംശയാന്ധകാരങ്ങളെ ഓടിച്ചു ഇലൊം ദൂരത്തു കൊണ്ടുപൊയി നിൎത്തിയിരിക്കുന്നു. അസ്ത്തര പ്രദെശത്തു ചന്ദ്രനെ കാണുന്ന സമയങ്ങളും അവിടെ എത്ര മണിക്കൂറുകൊണ്ടു ചന്ദ്രൻ ഒന്നു ചുററുന്നതായി കാണുമെന്നും ചന്ദ്രനു ഇവിടത്തെപ്പൊലെ തന്നെ വൃദ്ധിക്ഷയങ്ങളുണ്ടൊ എന്നും അറിഞ്ഞാൽ കൊള്ളാം. ഭൂമിയുടെ തെക്കെ മുനെക്കു നെരെയും ഒരു ധ്രുവനുണ്ടെന്നു കെൾക്കുന്നു. ഉണ്ടെന്നുവരികിൽ അവിടെ സൂൎയ്യ ചന്ദ്രന്മാരുടെ കാഴ്ചക്രമവും മററും കൂടെ സംക്ഷെപമായിട്ടു എങ്കിലും അറിഞ്ഞാൽ കൊള്ളാമെന്നു ആഗ്രഹിക്കുന്നു.

## മെല്പറഞ്ഞ ചൊദ്യങ്ങൾക്കു ഉത്തരമാവിതു.

ഭൂമിയുടെ തെക്കെ മുനെക്കു നെരെ ധ്രുവനില്ല. നാം വടക്കു കാണുന്ന ധ്രുവൻ തന്നെയും സൂക്ഷമായിട്ടു പറകയാകുന്നു എങ്കിൽ ആകാശത്തിന്റെ വടക്കെ മുനയിൽ അല്ലാത്തതിനാൽ അതിനും ചെറിയതായിട്ടു ഒരു ഗതിയുണ്ടു. ഭൂമി അതിന്റെ അച്ചുതണ്ടെൽ തിരിയുന്നതുകൊണ്ടാകുന്നു ആകാശവും തിരിയുന്നു എന്നു നമുക്കു തോന്നുന്നതു അതുകൊണ്ടു ആകാശവും വടക്കും തെക്കുമുള്ള രണ്ടു മുനകൾക്കിടയിൽ തിരിയുന്നു എന്നു കാണപ്പെടുന്നു. ആകാശത്തിന്റെ വടക്കെ മുനയോടു ഇലൊം അടുത്ത ഒരു നക്ഷത്രം ഉണ്ടു. അതിനു ധ്രുവൻ എന്നുപേർ. ആ പേർ സൂക്ഷം നൊക്കിയാൽ വടക്കെ മുനെക്കു ഇടെണ്ടുന്ന പേരാകുന്നു. എന്തെന്നാൽ കുഴൽകണ്ണാടിയുടെ സഹായം കൂടാതെ നൊക്കി

യാൽ ആ നക്ഷത്രത്തിന്ന ഒട്ടം ഗതിയില്ലാത്തതായി കാണും. വിദ്യാസംഗ്രഹം ൭ാം ലക്കത്തിൽ പറഞ്ഞിരിക്കുന്നതിന്നണ്ണം തെക്കെ മുനെക്കൽ പാക്കുന്നവൎക്കു സൂൎയ്യൻ ആറു മാസത്തേക്ക പ്രത്യക്ഷമാകുന്നതുപോലെ തന്നെ വടക്കെ മുനയിലുള്ള വാസികൾക്കും പിന്നെ ആറു മാസം സൂൎയ്യൻ പ്രത്യക്ഷമാകും. കന്നിമാസം പാതി തുടങ്ങി മീനം പാതിവരെ സൂൎയ്യൻ ഭൂമിക്കും തെക്കെ ദിഗ്വാസികൾക്ക ദൃശ്യനാകയില്ല. ആ സമയത്ത അവിടെ ചന്ദ്രനെ കാണാറില്ലാതിരിക്കും. എന്നാൽ ചന്ദ്രൻ മദ്ധ്യരേഖയ്ക്കു തെക്കായി ഇരിക്കുമ്പോൾ ഒക്കെയും ആ തെക്കെ ദിഗ്വാസികൾക്ക കാണപ്പെടുന്നു. ഇവിടങ്ങളിൽ നാം ചന്ദ്രന്റെ വൃദ്ധിക്ഷയം കണ്ടുവരുന്നതിന്നണ്ണം തന്നെ അവിടെയും ഉണ്ടായിരിക്കും. നമ്മുടെ ചോദ്യകാരൻ ഒരു നാരങ്ങായൊ പന്തൊ എടുത്ത അതിന്റെ ഒത്ത നടുവിൽ കൂടെ ഒരു കമ്പി കടത്തി ഉയൎത്തിയിരുന്ന ഉടൻ ഡിഗ്രി ചരിച്ചു പിടിച്ചു വിളക്കിന്നു ചുറ്റും അതിനെ അവന്റെ കയ്യിൽ തിരിച്ചുംകൊണ്ടു നടന്നാൽ ആ നാരങ്ങായുടെ ഒരു മുന വിളക്കിന്നു ചുറ്റുമുള്ള സഞ്ചാരത്തിൽ പാതി സമയം വെളിച്ചമാക്കപ്പെട്ടതായും മറെറ മുന ശേഷമുള്ള പാതി സഞ്ചാരത്തിനിടയിൽ വെളിച്ചമാക്കപ്പെട്ടതായുമിരിക്കുമെന്നു അയാൾക്ക അറിവാൻ ഇടയുണ്ടാകും.

---

## വിവാഹധൎമ്മത്തെയും വ്യഭിചാരദോഷത്തെയും കുറിച്ചു കേരളവൎത്തികളോടു നമ്മുടെ വായനക്കാരിൽ ഒരുവൻ അറിയിക്കുന്നതു:

### ഒന്നാം ഭാഗം.

## വിവാഹത്തെ കുറിച്ചു.

ഏ വിവാഹമെന്നതു സൎവ്വശക്തിയുള്ള പരംപരൻ തന്റെ അധികാരംകൊണ്ടു ഇല്ലായ്മയിൽനിന്നു സകലത്തെയും ഉണ്ടാക്കി ക്രമപ്പെടുത്തിയതിന്റെ ശേഷം തന്റെ സ്വന്തപ്രതിമയായും സ്വരൂപമായും സൃഷ്ടിക്കപ്പെട്ട പുരുഷനെയും സ്ത്രീയെയും അവരുടെ ജഡസംബന്ധപ്രകാരം അവരെ ഐകബന്ധനമാക്കുന്ന ഒരു സുധൎമ്മവും അനുമാനമുള്ള അവസ്ഥയും മനുഷ്യർ കുററം കൂടാതെയിരുന്ന കാലത്തു ദൈവത്താൽ നിശ്ചയിക്കപ്പെട്ടതും ആത്മാവിന്നും ശരീരത്തിന്നും ഉള്ള രഹസ്യമായ ഐക്യത്തെ നമുക്ക കാണിക്കുന്നതും ആകുന്നു. ആയതുകൊണ്ടു ഇതു വിചാരം കൂടാതെയെങ്കിലും എളുപ്പമായിട്ടെങ്കിലും അറിവില്ലാത്ത മൃഗങ്ങളെപ്പോലെ മനുഷ്യർ തങ്ങളുടെ മാംസേച്ഛകളെയും മോഹങ്ങളെയും തൃപ്തിയാക്കുവാനായിട്ടു ചെയ്യാതെ ഇന്ന കാരണങ്ങളെക്കുറിച്ചു വിവാഹം നിയമിക്കപ്പെട്ടു എന്നു നല്ലവണ്ണം വിചാരിച്ചിട്ടു ആയതു ഭക്തിയോടും വിവേകത്തോടും വിചാരത്തോടും

സുബുദ്ധിയോടും ൟശ്വരഭയത്തോടും ചെയ്യേണ്ടതാകുന്നു. ൟ ശുദ്ധമുള്ള വിവാഹത്തെ കല്പിച്ചതു ൟശ്വരനെക്കുറിച്ചുള്ള ഭയത്തിലും ഉപദേശവാക്യത്തിലും അവന്റെ ശുദ്ധമുള്ള നാമത്തിന്റെ മഹത്വത്തിനായിട്ടും വളൎക്കപ്പെടുവാനുള്ള സന്തതി വൎദ്ധനെക്കായിട്ടും പാപത്തെ അകററുവാനായിട്ടും വേശ്യാദോഷത്തെ ഒഴിപ്പാനായിട്ടും അടക്കമെന്നുള്ള ഗുണമില്ലാത്തവർ വിവാഹം ചെയ്തു ൟശ്വരന്റെ നിഷ്കളങ്കമായ അവയവങ്ങളായി തങ്ങളെ കാത്തുകൊൾവാനായിട്ടും ആകുന്നു.

൨ ഇങ്ങനെ വേദസമ്മതമായുള്ള വിവാഹത്തിന്റെ മഹത്വം അറിഞ്ഞു പുരുഷനും സ്ത്രീയും ഉഭയസമ്മതമായി കുലധൎമ്മാചാരപ്രകാരമുള്ള വിവാഹം കഴിഞ്ഞാൽ അപ്പോൾ മുതൽ അവർ നന്മയിലും തിന്മയിലും സമ്പത്തിലും ദരിദ്ര്യതയിലും സുഖത്തിലും ദുഃഖത്തിലും മരണം അവരെ വേർതിരിക്കുന്നതുവരെ സ്നേഹിപ്പാനും പരസ്പരം രക്ഷിപ്പാനും ദൈവകല്പനപ്രകാരം സംബന്ധികളായിരിക്കുന്നു.

ജനനം കൊണ്ടു അകന്നിരിക്കുന്ന മനുഷ്യരെ കൎമ്മം കൊണ്ടു യോജിപ്പിക്കുന്നതായ ൟ വിവാഹ കൎമ്മം എട്ടുപ്രകാരത്തിൽ ഉണ്ടെന്നു ശാസ്ത്രങ്ങളിൽ പറയുന്നു. അവ ഏതെതെന്നാൽ, ൧ ബ്രാഹ്മ ൨ ദൈവ ൩ ആൎഷ ൪ പ്രജാപത്യ ൫ ഗാന്ധൎവ്വ ൬ രാക്ഷസ ൭ ആസുര ൮ പൈശാച വിവാഹങ്ങളാകുന്നു. ഇവയിൽ ലാഭത്തെ ഇച്ഛിച്ചിട്ടുള്ളതല്ലാത്ത ഒന്നു മുതൽ നാലുവരെയുള്ള വിവാഹം ബ്രാഹ്മണൎക്കും സ്ത്രീ പുരുഷന്മാർ പരസ്പരം കാമിച്ചു ചെയ്യുന്നതായ അഞ്ചാവതും ജയത്തിന്മേൽ സ്ഥാപിച്ചതായ ആറാവതും വിവാഹം ക്ഷത്രിയൎക്കും അൎത്ഥലാഭത്തെ മോഹിച്ചു കന്യകാദാനം ചെയ്യുന്നതായ ഏഴാവതു വിവാഹം വൈശ്യൎക്കും ശൂദ്രൎക്കും വിധിയാകുന്നു. എട്ടാവതായ പൈശാചം എന്ന വിവാഹം കന്യകയെ ചതിച്ചുചെയ്യുന്നതാകയാൽ ആയതു എല്ലാവൎക്കും വിരോധമായുള്ളതാകുന്നു. ഇവററിൽ ബ്രാഹ്മവും ആസുരവും ഇന്ദുക്കളുടെ ഇടയിൽ സാധാരണ നടപ്പായിരിക്കുന്നുവെങ്കിലും കേരളത്തിലെ ശൂദ്രൎക്കു ൟ വിവാഹധൎമ്മങ്ങൾ ഒന്നും തന്നെ സംബന്ധിച്ചിട്ടില്ല. ഒരു മതത്തെ ഉദ്ധാരണം ചെയ്യുന്നതിനായിട്ടു വ്യവസ്ഥപ്പെടുത്തിയിരിക്കുന്ന ശാസ്ത്രങ്ങളിൽ സദാചാരങ്ങളെയും അനുസരി

ക്കാത്തവരെ ആ മതക്കാരെന്നു എങ്ങിനെ പറയാം? പ ക്ഷെ അവക്കതിന്നു ചില പരിഹാരങ്ങൾ ഉണ്ടായിരി ക്കാം അതിപ്രകാരമാകുന്നു. കേട്ടാലും

കേരളത്തിലെ ബ്രാഹ്മണരുടെ ഇല്ലത്തിൽ ജ്യേഷ്ഠൻ വിവാഹം കഴിച്ചു ഗ്രഹസ്ഥനായിരിക്കയും മററുള്ളവർ ബ്രഹ്മചാരികളായി ഗൃഹസ്ഥന്റെ യജ്ഞാദി സകല കമ്മങ്ങൾക്കും വേണ്ടുന്ന സഹായം ചെ യ്തു കൊടുത്ത ആ കമ്മഫലങ്ങൾ എല്ലാവരും അനുഭ വിച്ചുകൊൾകയും ജ്യേഷ്ഠന്റെ പുത്രൻ എല്ലാവരുടെയും ശേഷക്രിയ ചെയ്കയും വേണമെന്നും ൟ ബ്രഹ്മചാരി കൾക്കു ജന്തുധമ്മമാകുന്ന രാഗബുദ്ധി ജനിച്ചാൽ ര ണ്ടു വക അപ്സരസ്ത്രീകളെ മലയാളത്തിൽ കൊണ്ടുവന്നി ട്ടുള്ളവരുടെ പാരമ്പയ്യരൂപേണ ബ്രാഹ്മണർ ഒഴിച്ചുള്ള സ്ത്രീകൾക്കൊക്കയും അപ്സരസ്ത്രീകളുടെ ധമ്മം കല്പിച്ചിരി ക്കുന്നതിനാൽ സ്ത്രീകൾക്കും പുരുഷന്മാക്കും ദോഷമില്ലാ ത്ത പ്രകാരം വ്യവസ്ഥയായി നടന്നുകൊൾവാനും വ ൎണ്ണാശ്രമ മയ്യാദകളായിരിക്കുന്ന അനുഷ്ഠാനങ്ങൾക്കു പാതിവ്രത്യത്തിന്റെ പൂൎണ്ണത ബ്രാഹ്മണൎക്കും ജാതിഭേദ ത്തെന സദാചാരമായി വെച്ചിരിക്കും മയ്യാദപോലെ ഇതരസ്ത്രീകൾക്കും പാതിവ്രത്യവും അതിന്നിളക്കം വന്നാ ൽ ബ്രാഹ്മണസ്ത്രീകളെപ്പോലെ ജാതിയിൽനിന്നും നീക്കി കമ്മബന്ധം വിടൎത്തി വെക്കുതക്കവണ്ണവും പരശുരാമൻ കേരളവൎത്തികൾക്കു സദാചാര സ്ഥാപനം ചെയ്തിരിക്കു ന്നു. ഗുരൂപദേശം കൂടാതെ ബ്രാഹ്മണൻ യാതൊരു ക മ്മവും ചെയ്യരുതെന്നും അവരോ മററു മൂന്നുവൎണ്ണക്കാരോ ആരായാലും വേദവിധിപ്രകാരവും ആചായ്യമതപ്രകാര വും വിവാഹം കഴിച്ചുള്ള പത്നിയോടല്ലാതെ പരസ്ത്രീഗ മനം ചെയ്താൽ വ്യഭിചാരദോഷം ഉണ്ടാകുമെന്നും സ്ത്രീ കൾക്കു പാതിവ്രത്യം കൂടിയെ തീരുവെന്നും പ്രമാണങ്ങ ളിൽ കല്പിച്ചിരിക്കെ വിവാഹകമ്മത്തിലെ ഉപദേശം ല ഭിച്ചിട്ടില്ലാത്ത ബ്രഹ്മചാരികൾ ജന്തുസ്വഭാവമായി പര സ്ത്രീഗമനം ചെയ്യുന്നതുകൊണ്ടു ദോഷമില്ലെന്നു വരു ന്നതല്ല എങ്കിലും ബ്രഹ്മചയ്യത്തോടിരിപ്പാൻ ശക്തിയി ല്ലാത്ത ബ്രഹ്മചാരികൾ പൂൎവ്വാചാരത്തെ പ്രമാണിച്ചു ജാ തി മയ്യാദപോലെ ഒരു സ്ത്രീയെ വ്യവസ്ഥയായി പരി ഗ്രഹിച്ചു കൊൾകയെന്നാലും ബ്രാഹ്മണരെ ഒഴിച്ചുള്ള സ്ത്രീകൾക്കു അപ്സരസ്ത്രീകളുടെ ധമ്മം കൊടുത്തിരിക്കുന്നു

എന്നതു വൈധവ്യദുഃഖം ഒഴിക്കേണ്ടതിലേക്ക മാത്രം ഉപയോഗിപ്പിച്ചു ഒരുപുരുഷനെ മൎയ്യാദപോലെ കൈക്കൊണ്ടാൽ അവന്റെ പ്രാണവിയോഗപൎയ്യന്തം അന്യോന്യമായിരിക്കയും പിന്നീട്ട വിരക്തിയില്ലെന്നു വരികിൽ മരണത്താൽ പൂൎവ്വഭൎത്താവിന്റെ സംബന്ധം ഒഴിഞ്ഞുവെന്നു കണ്ടു അന്യപ്രവേശനം ചെയ്തുകൊള്ളുകയും ചെയ്താലും വ്യഭിചാരദോഷമുണ്ടാകയില്ലെന്നായിരിക്കാം ആചാൎയ്യമതം.

ഇവരെറ അനുസരിക്കാതെ ബ്രഹ്മചാരികൾ പതിനഞ്ചോ ഇരുപതോ വയസ്സാകുമ്പോൾ ഒന്നോ പലരോ കൂടി ഒരു ശൂദ്രസ്ത്രീക്കബാന്ധവമാകയും അവിടെ രസമില്ലെന്നു കണ്ടാൽ മറെറാരടത്തും ഇങ്ങിനെ ശാഖതോറം ചാടി നടക്കുന്ന കരങ്ങന്മാരെപ്പോലെ ശൂദ്രഭവനങ്ങൾ തോറം സംസൎഗ്ഗം ചെയ്തുനടന്നു ശൂദ്രസ്ത്രീകളുടെ യൌവ്വനത്തെ കൊള്ളയിടുന്നതല്ലാതെ സൽകൎമ്മങ്ങൾക്ക സമയമുണ്ടാകുന്നില്ല. ധനവ്യയം കൂടാതെ വെണ്ടുവോളം സ്ത്രീകളിൽ പ്രവേശിച്ചുകൊള്ളാമെന്നുള്ള ദുൎമ്മൎയ്യാദ ഹേതുവാൽ വേദപാരായണന്മാരായ ബ്രാഹ്മണർ അൎത്ഥപാരായണന്മാരായി തീൎന്ന ബ്രാഹ്മണസ്ത്രീകളെ വിവാഹം കഴിക്കാതെയും കഴിച്ചുകൊടുക്കാതെയും വിരഹതാപത്തോടു കാലം കഴിപ്പിക്കയും ചെയ്യുന്നു.

ശൂദ്രരും ഒരു സദാചാരത്തിന്റെ യാഥാൎത്ഥ്യജ്ഞാനവും പതിവ്രതാധൎമ്മവും വ്യഭിചാരത്താലുള്ള ദോഷവും അറിയാതെ ദുരാചാരം കൊണ്ടു തങ്ങൾക്ക അപ്സരസ്ത്രീകളുടെ മൎയ്യാദ ലഭിച്ചിരിക്കുന്നതിനാൽ പാതിവ്രത്യവും, വിധിപ്രകാരം സാക്ഷിരൂപമായ വിവാഹവും ഇല്ലെന്നും ഭാഗിനേയന്മാർ പിണ്ഡാധികാരികളായാൽ പുത്രമാന്ന്യം കൂടിയേ തീരുവെന്നില്ലെന്നും പറെഞ്ഞു പേരിനും മാത്രം സംകല്പമായ ഒരു മംഗല്യധാരണം ആൎയ്യപട്ടന്മാരെയൊ തിരുപ്പാടന്മാരെയൊ പുരോഹിതനാകുന്ന ഇളയതിന്മാരെയൊ സ്വജാതിയായുള്ള ഇണങ്ങരെയൊകൊണ്ടു ചിററമ്മയെയും ജ്യേഷ്ഠത്തിയെയും മകളെയും ഏകരാശിയിൽ മംഗല്യം വെപ്പിക്കയും സ്വജാതി ഒഴിഞ്ഞുള്ള മണവാളന്മാരായിരുന്നാൽ അവർ ഉടനെ കൈയ്യും കഴുകി ദക്ഷിണയും വാങ്ങിപ്പൊയ്ക്കൊള്ളുകയും ഒടുവിൽ പറെഞ്ഞവരായിരുന്നാൽ നാലോ ഏഴോ ദിവസം താമസിച്ചു സ

മ്മാനവും വാങ്ങിച്ചുംകൊണ്ടുപോകയും ചെയ്യുന്നു എങ്കിലും വിധിപ്രകാരമുള്ള ചില വിവാഹത്തിന്റെ ഉപക്രമം പോലെ പ്രാപ്തിയായതിനു മേൽ മനോഭയാജ്ഞിപ്പും മറ്റും പ്രമാണിച്ചു ശുഭദിനം കണ്ടു ബന്ധുക്കൾ കൂടിയിരുന്നു വസ്ത്രം കൊടുക്കയും ഉടനേ തന്നേ ചിലർ തങ്ങളുടെ ഭവനത്തിൽ അവളെ കൊണ്ടുപൊയി പുലർത്തിക്കൊള്ളുകയും ചെയ്യുന്നു. ഇങ്ങിനെ വസ്ത്രം കൊടുക്കാതെ സംബന്ധവും കൊടുത്തു അനേകം പുത്രന്മാരെയും ജനിപ്പിച്ചാലും അവൾക്കവൻ ഭർത്താവാകുന്നതുമല്ല അവൾ നിന്ദിക്കപ്പെടുകയും ചെയ്യുന്നു. ഒരു മര്യാദ എല്ലാവരും സമ്മതിച്ചിട്ടുള്ളതും വസ്ത്രദാനം പ്രമാണത്തോടു ചേരുന്നതും ഇപ്രകാരമുള്ള ഏർപ്പാടു ഇരുവരും പ്രാപ്തിയായതിനു മേൽ ഉണ്ടാകുന്നതാകയാൽ മനസ്സാക്ഷിയുള്ളതും ആയിരിക്കുമ്പോൾ വിവാഹം തീരെയില്ലെന്നു പറയുന്നതു ബോധിച്ചു പോലെ നടപ്പാൻ വേണ്ടിയാകുന്നുവെന്നു എല്ലാവരും ബോധിക്കാവൂ സംശയമുണ്ടെങ്കിൽ അവരുടെ തൽക്കാല നടത്തയെ തെല്ലു വിവരിക്കാം. വായനക്കാർ ഇതിന്റെ പരമാൎത്ഥഗതിയും മനുഷ്യധൎമ്മവും ഒരുശ്വരകോപവും ചിന്തിക്കുമ്പോൾ ഒരു ആക്ഷേപകാരണത്തെ നിരസിപ്പാൻ എന്തു കഴിവെന്നു വിചാരിക്കയെ ഉള്ളു എന്നാലും ഒരുവിധാ വേണ്ടിയിരിക്കുന്നു.

വായനക്കാരു കേട്ടാലും. മലയാളത്തിലെ ശൂദ്രസ്ത്രീകൾ പ്രാപ്തിയാകുമ്പോൾ ബോധിച്ചവരോടെല്ലാം വസ്ത്രം വാങ്ങി പലൎക്കും ഭാൎയ്യയായി പലരെ പുത്രരെയും പ്രസവിക്കുന്നു. വിചാരിച്ചാൽ പുത്രൎക്കു അച്ഛൻ ഇന്നാരെന്നു പറവാൻ തള്ളക്കുപോലും കഴിയുന്നില്ല. വിവേകമുള്ള ഒരുവൻ ദുരാചാരത്തെ പ്രമാണിക്കാതെ ഒരു സ്ത്രീയെ ഭവനത്തിൽ കൊണ്ടുവന്നു പാൎപ്പിച്ചാൽ അവന്റെ ശേഷക്കാര അവനെ വിരോധിക്കയും അവന്റെ ആസ്ഥിമിക്കതും കൈക്കലാക്കി എന്നു കണ്ടാൽ ഭാൎയ്യ മറ്റൊരു ധനവാനെ പ്രാപിച്ചു കൊള്ളുകയും കടശിയിൽ ഇവനു അൎത്ഥം അന്ത്യവും ഇല്ലാതെ ഭീതകയും ചെയ്യുന്നു.

ചില ദുഷ്ടന്മാർ ഒരുത്തൻ രക്ഷിച്ചുവരുന്നവളോ അല്ലാത്തവളോ ആയ ഒരു യൌവ്വനസ്ത്രീയെ വശത്താക്കി അവളുടെ യൌവ്വനം ക്ഷയിക്കുന്നതുവരെ അവളുമായി കഴിക്കയും പിന്നീടു മറ്റൊരു ബാലതരുണിയെ ചേൎന്നുംകൊണ്ടു മുൻപിലത്തേവൾക്കു എത്ര പുത്രന്മാരുണ്ടാ

യിരുന്നാലും ഉപേക്ഷിക്കയും ചെയ്യുന്നു. ഇങ്ങിനെയുള്ള ദുൎന്നടത്തകൾ നിമിത്തം ഇച്ഛിച്ചടത്തോളം അച്ഛിയും കൊടുത്തടത്തോളം നായരും എന്നല്ലാതെ ഭാൎയ്യാഭൎത്തൃവിശ്വാസവും പിതൃഭക്തിയും പുത്രവാത്സല്യവും ഇവക്കില്ല എന്നുമാത്രമല്ല സ്ത്രീ പുരുഷന്മാർ വ്യവസ്ഥയില്ലാതെയും അവിശ്വാസികളായും തീരുകയാൽ സ്ത്രീകളെ കാരണവന്മാരു തന്നെ രക്ഷിക്കേണ്ടി വന്നിരിക്കുന്നു. ആയതു പരപുരുഷന്മാരെക്കൊണ്ടു കഴിച്ചുകൊള്ളുവാൻ അനുവാദം കൊടുത്തു എന്ന പോലെ ചില ദിക്കിൽ പുരുഷന്മാർ രാത്രികാലങ്ങളിൽ അയൽത്തിണ്ണയിലൊ പാമ്പിൽ മാടം കെട്ടിയൊ ശയിച്ചുകൊള്ളുകയും ഭവനം സ്ത്രീകൾക്കായി ഒഴിഞ്ഞു കൊടുക്കയും സ്ത്രീകളും കാലക്ഷേപത്തെ കരുതി മാനത്തെ ത്യജിച്ചു ഇരയിട്ടു മീനിനെ പിടിക്കുന്നതു പോലെ മാരത്തുത്തയും കൂടാതെ നടന്നു സ്നേഹംകാട്ടി ധനം പറിക്കയും ചെയ്യുന്നു.

൧൦. ദുൎമ്മൎയ്യാദ ദുരാചാരത്താലും അനന്തരാവകാശത്താലും ഭവിച്ചതാകുന്നുവെങ്കിലും (ആരുവെച്ചാ തീയായാലും പുരവേകമെന്നുള്ള പഴംച്ചൊല്ലു പോലെ) ഇവർ വ്യഭിചാരദോഷത്തിൽ ഉൾപ്പെടാതിരിക്കയില്ല. ആകയാൽ വ്യഭിചാരം ഇന്നതെന്നും അതിന്റെ ദോഷം എന്തെന്നും അറിയേണ്ടതാകുന്നു. അനന്തരാവകാശം ഉണ്ടായതു ഭാഗിനേയന്മാരുടെ പിണ്ഡാധികാരത്വംകൊണ്ടു സംഭവിച്ചതാകുന്നുവെന്നു വായനക്കാരു വിചാരിച്ചുകൊള്ളാത്ത പക്ഷം അതിലും ചില കാൎയ്യങ്ങൾ പറവാനുണ്ടു അതിനെ നമ്മുടെ വിദ്യാസംഗ്രഹമാൎഗ്ഗം ആരെങ്കിലും വെളിപ്പെടുത്തുന്നുവെങ്കിൽ എല്ലാവൎക്കും സന്തോഷമുള്ള ഒരു കാൎയ്യമായി തീരുമെന്നു ആഗ്രഹിക്കുന്നു.

ഇതിന്റെ ശേഷമുള്ളതു വ്യഭിചാര നിഷേധം. ആയതു ഇനിയത്തെ വിദ്യാസംഗ്രഹത്തിൽ അറിയിച്ചുകൊള്ളുന്നു.

N. K

## ചതുരംഗം.

**ൟ ലക്കത്തിൽ ചേൎത്തിരുന്ന ചതുരംഗ ചോദ്യങ്ങളിൽ ൧ാം ചോദ്യംമുതൽ ൭ വരെയും ആരും ഉത്തരം പറഞ്ഞിട്ടില്ലാത്തതിനാൽ ഞങ്ങൾ തന്നെ അതിനുത്തരം പറയുന്നു ഇതിൽനിന്നു ഏൎപ്പിക്കുച്ചേരിയുടെ മാതൃകപ്രകാരം ആട്ടുവാഴിക്കുന്ന ക്രമം കൂടെ വായനക്കാർ ഗ്രഹിക്കുന്നതിനിടയുണ്ടു.**

| വൻകരു. | ചെറുകരു. |
|---|---|
| (൧) പ മ൨——മ൪ൽ (അരശു) | (൧) ദ ദ൫——മ൬ |
| (൨) പ മ൪——മഗ൫ ,, | (൨) ദ മ൬——മഗ൬ |
| (൩) പ മഗ൫--മക൬ ,, | (൩) പ മക൫—മഗ൪ |
| (൪) പ മക൬--മത൭ | (൪) ഏതുകളിച്ചാലും |
| (൫) പ മത൭--മക൮ൽ വെച്ചു | |
| ആ കളിയിൽ തന്നെ കുതിരയെ | |
| വാഴിച്ചു നിറുത്തി അരശു | അടിയറവു. |

ഇംഗ്ലീഷുകളി പ്രകാരം ആൾ വാഴിക്കുമ്പോൾ ഏതു കരുവിനെയും നിറുത്താം. വാഴിച്ചു നിറുത്തുന്ന കരുവിനെ മലയാളം കളിപോലെ മന്ത്രിയുടെ കാൽ അല്ല കുതിരയായാൽ കുതിരക്കാലും ആനയായാൽ ആനക്കാലും മന്ത്രിയായാൽ മന്ത്രിക്കാലും അതാതിനു മുൻപെയുള്ളതുപോലെ ഒക്കെയും കാൽ ആയിരിക്കയും ചെയ്യും.

൭൦ം ലക്കത്തിലെ ശേഷം രണ്ടു ചോദ്യങ്ങളിലും അല്പ വ്യത്യാസങ്ങൾ വരുത്തുവാനുള്ളതാകയാൽ അവയെ തിരുത്തി ആ ചോദ്യങ്ങൾ രണ്ടും തന്നെ ൮൦ം ലക്കത്തിൽ പ്രസിദ്ധപ്പെടുത്തുന്നു.

| | | | | | |
|---|---|---|---|---|---|
| മക൨ൽ | വൻകരുവിലെ | ദ | മക൬ൽ | ചെറുകരുവിലെ | ത |
| മക൩ൽ | ,, | ഗ | മഗ൫ൽ | ,, | പ |
| മഗ൨ൽ | ,, | മ | മ൬ൽ | ,, | പ |
| ദ൨ൽ | ,, | പ | ദ൭ൽ | ,, | മ |
| ദഗ൩ൽ | ,, | പ | ദഗ൪ൽ | ,, | ഗ |
| ദഗ൨ൽ | ,, | ക | ദഗ൬ൽ | ,, | ദ |
| ദഗ൭ൽ | ,, | ക | ദക൫ൽ | ,, | പ |
| ദത൫ൽ | ,, | പ | ദക൭ൽ | ,, | ത |
| | | | ദത൬ൽ | ,, | ക |

വൻകരുകൊണ്ടു കളി തുടങ്ങി നാലുകളിക്കു ചെറുകരുവിനെ നിറുത്താമൊ?

| | | | | | |
|---|---|---|---|---|---|
| മത൨ൽ | വൻകരുവിലെ | ദ | മത൬ൽ | ചെറുകരുവിലെ | പ |
| മത൩ൽ | ,, | പ | മക൬ൽ | ,, | പ |
| മക൪ൽ | ,, | ക | മഗ൮ൽ | ,, | ദ |
| മഗ൨ൽ | ,, | ഗ | മ൭ൽ | ,, | ക |
| മഗ൪ൽ | ,, | പ | മ൮ൽ | ,, | ഗ |
| ദ൫ൽ | ,, | പ | ദ൬ൽ | ,, | പ |
| ദഗ൪ൽ | ,, | പ | ദഗ൭ൽ | ,, | പ |
| മത൮ൽ | ,, | മ | ദക൮ൽ | ,, | ക |
| മക൮ൽ | ,, | ഗ | ദത൪ൽ | ,, | മ |

വൻകരുകൊണ്ടു കളി തുടങ്ങി അഞ്ചു കളിക്കു ചെറുകരുവിനെ നിറുത്താമൊ?

---

# THE SLAYER SLAIN.

## CHAPTER XV.

The time had gone by; Mariam's opportunity of reasoning with her father was lost. Still she sat where she was, never moving. If she had looked up, she might have made her observations on the youth who had accompanied the stout man; but as she

did not, we must describe him. He had flung himself on the edge of the verandah, and his feet hung lazily down, whilst he leaned his head sheepishly against a pillar. His ample cloth reached to his feet, and a fine piece of muslin of large proportions covered his shoulders; on his head he wore a scarlet velvet-cap with a band of tinsel coming in a point to his forehead:—the dress was without fault, scrupulously clean and of good quality. Now for the physiognomy. It seemed a fac-simile of that pinched-up face that had examined Mariam so closely on Sunday. There was the same wide mouth with thick lips; the same kind of nose, denoting neither character nor firmness; the same small eyes, and the same narrow forehead, betokening very small mental capability. The ears stood very far forward, leaving a large proportion of the head to the animal propensities. He amused himself for some minutes in twisting his pocket-handkerchief into various shapes; at length he saw a piece of charcoal and reached down to get it. Then he commenced drawing some ugly figures on the polished chunnam of the pillar. Mariam jumped up and in an impulse of sudden passion she knocked the charcoal out of his hand, flung him a handful of sand, and, in contempt, told him to learn to make the letters. He looked up vacantly, but before he could speak she had gone.

An hour after that, Koshy Curien was alone in his little room congratulating himself that he had secured for his future son-in-law one of the richest Syrians in Travancore. It is true he had been obliged to offer an immense dowry before he could get the old man to come to terms, but then the lad was an only child, and the property, which lay just on the other side of the river, was of great extent, and by means of this dowry they would be able to take up so much more land, as yet uncultivated, and thus double it. Yes, he had done well for his eldest daughter-every one must think so. He should never be able to give so much to the others, but that might not be necessary. Yes, he had done well;—he must tell his mother, she would break the news the best to Mariam. He would go away for a few hours, for he rather dreaded the effect it would have on his favorite daughter; she had such sweet winning ways, he feared she would coax him round to her own way of thinking, whatever it might be. "I will go into the sugar grounds, and enquire if old Poulusa's wife has heard any thing about him; those few words the reader told Mariam have cheered me a little,—he may be alive after all. But oh! how his image, carrying that dead child, haunts me. I cannot get it out of my sight. What a dreadful fool I was to give way to such rage.—" Here a gentle knock at the door made him start as much almost as if old P[illegible]a himself had appeared to him. "May I come in, father?," said a gentle voice, and without waiting for a reply, Mariam opened the door and came in. The voice had sounded gentle outside the door, but when Koshy Curien looked on the calm, determined face of his child he felt that he had no tame, shrinking, character to deal with. The spirit that was actuating that child in years, was even more powerful than what was ruling

himself; with this difference, that her motives were pure, such as could bear the test of the most scrupulous investigation; while on the contrary, he dared scarcely reveal his to his own conscience. Mariam stood with her hand on the table, and with her eyes looking down, whilst her father gazed painfully and in silence on the altered features of his beautiful child. There were traces of tears, but they had been roughly wiped away.—At length she lifted her large eyes bright and truthful till they rested on her father's. His heart for a moment yearned towards her, and he would have drawn her towards him, but he checked his fatherly affection lest it should master him, and said harshly—"What do you want, Mariam? I am busy and cannot be interrupted; you had better go to your mother."

"No, father," she said, "I shall not go away, until I have told you all that is in my mind. I know the boy you have chosen to be my husband. He has been married before; he was married three years ago to one of my school-fellows. She lived in his house with his mother a year and a day. Three hundred and sixty-five times did that poor girl sweep the compound; on the morning of her death only was it omitted. He cannot read himself, and when he heard her read in the Bible he got angry, and pulled her hair down, and tore her Bible; then his mother, to prevent his being annoyed again, took all her books away and locked them up. Then the poor girl drooped like a flower, and pined away, with no one to love and cheer her; and at length she closed her eyes and fell asleep. Then they wondered why she should die when she had not been sick. They did not know that the heart needs love and tenderness quite as much as the body requires food, and that if long deprived of its natural nourishment it withers up and dies. So it was with poor Anna; when she crept to the school a week before her death, and told us her little sorrows, we all wept with her. She was only eleven years old, and we wondered her father and mother could banish her from their hearts, and let her live amongst strangers who did not love her, and who never observed the food left untouched, nor how she had wasted away day by day. No! they saw nothing till the feet were cold, and the eyes were closed in death; then they knew she was gone. Her friends came and laid her in the grave, and many masses, which could do her no good, were performed for the repose of her soul; but no one knew, except the few girls in the school, that she had sat in lonely sorrow day after day, till her little heart dried up from the hardness and cruelty she received." Mariam paused here, for the last few words she had uttered with great difficulty; still no tears started from her eyes, she stood calm and firm before her father, and waited for him to speak.

"I knew of the former marriage," he said, "but I never heard of any cruelty being practised. But you know, such a thing could never happen to you, Mariam; we shall live so near, we could see you every day."

"What, father! after I have to'd you all this, will you still persist in sending me there? Is it not enough that one child should

be killed by cruelty, but that you also should wish to follow your child to the grave? That boy is sly and wicked now, what will he be when he is a man? He will be a monster, and I shall hate him. Father, I *dare* not marry him, My temper is gentle and yielding when it is influenced by love and kindness, but without that influence, it would become fierce and unmanageable, and I dare not think how wicked I should become. Father, I will not marry that horrid boy. I would rather you would make me one of your slaves to work in the fields."

At this moment Koshy Curien rose from his seat, and came towards her, for he felt alarmed at the strong, passionate, excitement that was agonizing every feature of her beautiful young face. His heart was touched at the sight of her distress, and he drew her tenderly to him, and without uttering a word pressed her to his heart. This was the key that would unlock the treasures of Mariam's real character. The tears began to flow fast as she felt herself nestling once more near her father, and she sobbed out, "You will not send me away from you, will you, father?" Koshy Curien was silent; he told her to wait, and when she was calm he would talk to her. She tried to dry her tears, that would pour rapidly down her cheeks. They had done her good, the excitement which she had exhibited, had softened down to calmness and love.

"My child," her father began, "you must not think from what I have done there was any cruelty in my heart towards you. It is our custom to make early marriages. It is also our custom to get the best marriages we can for our children. My position in life gave me the privilege of offering with you a large dowry; and I therefore considered it my duty to look out for some one with more property than I have, and of superior standing. I looked in vain for some one in the Protestant Church, and at length against my conscience and my principles, I left that Church, and became a member of the Syrian Church; but even then I found great difficulty in hearing of a suitable person, which will also account for your remaining until you are fourteen unmarried. However two years ago, the present match was suggested to me, and I have every opportunity of bringing it about. And now when all is nearly settled, and I had secured for my daughter a position in the richest family in Travancore, she is the first to rebel against her father's judgment! Is this right"? he said, patting her cheek.

"Father, I am only a little child, I am not fourteen till next week. There is nobody in the world I love so much as my father and mother; let me stay with you another year."

"But this opportunity will be lost unless it take place immediately."

"And would it be a very great loss, father? Is there nothing in the world but Chuckrums and Rupees, that give happiness? I have heard my grandmother say, my mother had no dowry, yet you never beat her. I never saw you pull her by the hair when the vessels were not clean, or tear her books when you found her reading. And I never saw my mother snatch anything from you

and in a passion fling it away, and look and feel as if she could crush you by contempt under her feet. Yet, father, I have felt that. I did not know it was in my heart, until it sprang out suddenly and overpowered me. And unless I am married to some one to whom I can look up for guidance and wisdom, some one much cleverer, much wiser, and with more grace and gentleness in the heart than I have, I shall be, I know, very wicked." This speech was uttered with great rapidity, and with a slight return of the former vehemence. Koshy Curien felt its truth and point, and did not again urge her to acquiesce in his plans. After a few moments of silence he said, "You must leave me now, Mariam; I will think the matter over, and tell you soon the result of my deliberations" He told her to dry her tears, and look cheerful and happy once more. "In an hour you may come again."

## CHAPTER XVI.

An hour! A small portion of a day, a still smaller portion of a year, or of a life; yet what may, or may not, be accomplished in that little speck of time.

A kingdom may be lost or won ; a flood may sweep down our beautiful villages and carry down with it the fruits of the coming harvest. Death may spread his wings over our homes and lay our fairest flowers in an early grave. The soul, the immortal part of man, in one short hour "may be born again." It may "have passed from death unto life." The scales of ignorance and superstition may have fallen from the eyes, and a little ray of light may have penetrated the deep gloom of an unpardoned sinner. We forbore to enter the little room of Koshy Curien on a former occasion, when the struggle between right and wrong was commencing, but now, notwithstanding the power of the latter, right prevailed, and at length it raised its head triumphant to trample down every opposing barrier. Would you doubt this assertion? Open gently that door and look within. There prostrate before God, you see the ambitious father. And in words of a returning penitent exclaiming, "Father, I have sinned against heaven and before thee, and am no more worthy to be called thy son." The struggle was long and bitter. Dark clouds of unpardoned sins spread themselves vividly before him, and demanded justice. The blood of the innocent and unoffending cried loudly for vengeance, and a torrent of dark and hell-deserving thoughts rushed through his mind; but still a voice more powerful than this was heard above these dark and bitter thoughts; it was the voice of God speaking to him through the inspired word, "Look unto me, and be ye saved; for I am God and there is none other."

Koshy Curien rose from the ground with a firm determination to break off the connection which he had too eagerly sought for, and to return with his family to that pure faith from which he had so long strayed. He snatched an ollah and taking from his waist his golden style he hesitated not a moment in composing the following letter.

(TO BE CONTINUED.) P. 369